# ഒരൊരുത്തൻ

# തനിച്ച

# പ്രത്യെകം ചെയ്യെണ്ടുന്ന

# പ്രാൎത്ഥനകൾ

---

**COTTAYAM:**

**PRINTED AT THE CHURCH MISSION PRESS.**

**1836.**

ആലസ്യപ്പെടാതെ എപ്പൊ
ഴും പ്രാൎത്ഥിക്കെണ്ടുന്നതാകുന്നു.
ലൂക്കൊസ ൧൮. ൧.

സൎവ്വകാലത്തിലും ആത്മാവി
ൽ സകല പ്രാൎത്ഥനയൊടും അ
പെക്ഷയൊടും പ്രാൎത്ഥിച്ച ഇ
തിന സകല സ്ഥിരതയൊടും
ഉണൎന്നുകൊണ്ടിരിപ്പിൻ. എ
ഫെസി ൬. ൧൮.

പ്രാൎത്ഥനയിൽ സ്ഥിരപ്പെട്ടു
ന്നവരായിരിപ്പിൻ. റൊമ. ൧൨.
൧൨.

## ഒരുത്തൻ

## തനിച്ചു ചെയ്യെണ്ടുന്ന

## കാലത്തെ പ്രാത്ഥന.

---

കരുണെയുള്ള ദൈവമായപി
താവെ, കരുണെ ലഭിപ്പാനും സ
ഹായത്തിന്ന കൃപ കണ്ടെത്തു
വാനും, ഞാൻ നിന്റെ കൃപയു
ള്ള സിംഹാസനത്തിന്റെ അ
ടുക്കൽ വന്നിരിക്കുന്നു. പാപി
യായവന യെശു മൂലം നി
ന്റെ അടുക്കൽ വരുവാൻ ക
ഴിയുന്നതാകകൊണ്ടു നിന്റെ
നാമം സ്തുതിക്കപ്പെടെണം. ശ്രു

ഢമുള്ള ദൈവമെ, ഞാൻ ഒരു
പാപിയാകുന്നു; ലജ്ജയൊടും
ദുഃഖത്തൊടും ആയത എററുപ
റയുന്നു: ഞാൻ നിന്റെ കല്പന
കളെ ലംഘിച്ചു, നിന്റെ ദയ
യെ നിന്ദിച്ചിരിക്കുന്നു; നീ എ
ന്നെ നരകത്തിലെക്ക തള്ളിക
ളഞ്ഞാലും, നിന്നെ നീതിമാനെ
ന്ന ഞാൻ പറകെയുള്ളു. എങ്കി
ലും ക്ഷമയുള്ള ദൈവമെ, ഞാ
ൻ ഇവിടെ നിന്റെ പാദപീഠ
ത്തിങ്കൽ ഉണ്ടു; എന്റെ സകല
പാപങ്ങളെയും ക്ഷമിക്കെണ
മെന്ന ഞാൻ നുറുങ്ങിയ ഹൃദ
യത്തൊടും ദുഃഖമുള്ള ആത്മാ
വൊടും കൂടെ യാചിക്കുന്നു. എ
ന്റെ പാപമുള്ള ആത്മാവിനെ

പാപശാന്തിവരുത്തുന്ന യെശു
വിന്റെ രക്തത്തിൽ കഴുകെണ
മെ: നിന്റെ ക്ഷമയുള്ള സ്നെ
ഹത്തെ എന്റെ ഹൃദയത്തിന്ന
കാണിക്കെണമെ; പുത്രസ്വീകാ
രത്തിന്റെ ആത്മാവൊടെ ഞാ
ൻ നിന്നെ പിതാവെ എന്ന
വിളിക്കുമാറാകെണമെ. എന്റെ
ഹൃദയത്തെ വെടിപ്പാക്കി, അതി
നെ പുതിയതാക്കെണമെ; കല്ലു
പൊലുള്ള ഹൃദയത്തെ നീക്കിക്ക
ളഞ്ഞ, മാംസം പൊലുള്ള ഹൃദ
യത്തെ എനിക്കതരെണമെ. സ
കല പാപത്തെയും മനഃപൂൎവ്വ
മായി ഞാൻ പകെക്കുമാറാകെ
ണമെ; ക്രിസ്തുവിന്റെ സ്നെ
ഹം എന്റെ ഹൃദയത്തിൽ പക

രപ്പെട്ടു, മാംസത്തെ അതിന്റെ
വഷളായും മായയായുമുള്ള സ
കല മൊഹങ്ങളൊട്ടും കൂടെ കുരി
ശിൽ തറച്ചുകളുവാൻ എന്നെ
നിൎബന്ധിക്കെണമെ.

കഴിഞ്ഞ രാത്രിയിൽ എന്നെ
സൂക്ഷിച്ചതിനായിട്ടു ഞാൻ നി
ന്നെ സ്തുതിക്കുന്നു. നിന്റെ പ
രിശുദ്ധ ആത്മാവ ഇന്നെ ദിവ
സം എന്നൊടു കൂടി ഇരിക്കെ
ണമെ. എന്റെ സ്ഥാനത്തിന്ന
ടുത്ത സകല മുറകളെയും എന്നെ
വിശ്വാസത്തൊടെ ചെയ്യുമാറാ
ക്കെണമെ. ഇഹലൊകത്തിലു
ള്ള ദൊഷങ്ങളിൽനിന്നു എ
ന്നെ കാക്കെണമെ. മനുഷ്യരു
ടെ മുമ്പാകെ എന്റെ പ്രകാശം

ശൊഭിക്കുമാറാകെണമെ. എ
ന്റെ നടപ്പും സംസാരവും കൃ
പെക്കടുത്ത ഉപദെശങ്ങളെ അ
ലങ്കരിക്കുമാറാകെണമെ. ദൈ
വത്തിങ്കലെക്കും മനുഷ്യരിലെ
ക്കും കുററം കൂടാതുള്ള മനൊ
ബൊധത്തൊടെ ഇരിപ്പാൻ ഇ
നിക്ക സഹായിക്കെണമെ.

കൎത്താവെ, ഇനിക്ക സംബ
ന്ധവും പ്രിയവുമുള്ളവരെ എ
ല്ലാവരെയും അനുഗ്രഹിക്കെണ
മെ * ഇനിക്ക വെണ്ടി തന്നെ

---

* ഇവിടെ ഭാൎയ്യയെയൊ ഭ
ൎത്താവിനെയൊ മക്കളെയൊ
ബന്ധുക്കളെയൊ ഇങ്ങിനെയു
ള്ളവരെയും കൂട്ടി പറയാം.

ഞാൻ അപെക്ഷിക്കുന്ന അനു
ഗ്രഹങ്ങളെ അവക്ക്ം നൽകെ
ണമെ. നിന്റെ പട്ടക്കാരെയും,
പ്രത്യെകം ഇനിക്ക മെലായി
നി ആക്കിയിരിക്കുന്ന പട്ടക്കാ
രനെയുംഅനുഗ്രഹിക്കെണമെ.
എല്ലാടവുമുള്ള നിന്റെ സഭയെ
ഒക്കയും അനുഗ്രഹിക്കെണമെ.
ഇന്നെ ദിവസത്തെക്കുള്ള സക
ല മുറകൾക്കും പരീക്ഷകൾക്കും
എന്നെ പ്രാപ്തിയുള്ളവനാക്കെ
ണമെ. ഇനിക്ക നന്മലഭിക്കയും
ഞാൻ നന്മ ചെയ്യുകയും ചെയ്യ,
പുതിയ സ്തുതികൾ കൊണ്ട ഇ
ന്നാളിനെ അവസാനിപ്പിക്കെ
ണമെ. മഹാ സാരവും ഉപാ
സിക്കപ്പെട്ടുവാൻയൊഗ്യതയും

ഉള്ളു എന്റെ രക്ഷിതാവായ യെശുക്രീസ്തുവിന്റെ നാമത്തിലും അവൻമൂലമായും ഞാൻ സകലത്തെയും യാചിക്കുന്നു. ആമെൻ.

---

ഒരുത്തൻ
തനിച്ചു ചെയ്യെണ്ടുന്ന
വൈകുന്നെരത്തെ പ്രാൎത്ഥന.

എന്റെ ദൈവമായ കൎത്താവെ, നീ മഹാ ഉയരമുള്ള ആകാശങ്ങളിൽ വസിക്കുന്നു, എങ്കിലും ഇവിടെ ഭൂമിയിൽ ദൊഷമുള്ളവരായ നിന്റെ സൃഷ്ടികളെ നൊക്കുവാൻ ഇഷ്ടം തൊന്നുന്നുവല്ലൊ. ഞാൻ പാപിയും

യൊഗ്യതയില്ലാത്തവനും ആകു
ന്നു എങ്കിലും, കരുണയൊടെ
എന്നെ വിചാരിക്കെണമെ. എ
ന്റെ പാപങ്ങൾ അനെകവും
വലിയവയും ആകകൊണ്ട മ
ണ്ണിൽ എന്റെ മുഖം ഞാൻ മ
റച്ചുകൊള്ളുമാറാകുന്നത നന്ന.
പ്രകാശത്തിന്നും അറിവിന്നും
വിരൊധമായും, സ്നെഹത്തിന്നും
കൃപെക്കും വിരൊധമായും, പ്രാ
ത്ഥനകൾക്കും മനൊനിശ്ചയ
ങ്ങൾക്കും വിരൊധമായും, ഞാ
ൻപാപം ചെയ്തിരിക്കുന്നു. ദൈ
വമെ, പാപിയായ എന്നൊടക
രുണയുണ്ടാകെണമെ. നീതിമാ
നായ യെശു പാപികളെ ദൈ
വത്തിന്റെ അടുക്കൽ കൊണ്ടു

വരുവാനായിട്ട നീതിയില്ലാത്ത
വൎക്ക വെണ്ടി മരിക്കകൊണ്ട ശ
രണം കൂടാതെ എന്നെ നീ കൈ
വിട്ടിട്ടുമില്ല. പ്രയാസപ്പെടുന്ന
വരായും ഭാരംചുമക്കപ്പെടുന്നവ
രായുമുള്ളവരെ ആശ്വസിപ്പി
പ്പാനായിട്ട നീ വിളിക്കുന്നു വരു
ന്നവരിൽ ഒരുത്തനെയും നീ ഉ
പെക്ഷിക്കയുമില്ല. കൎത്താവെ, ക
ണ്ടാലും ഞാൻ വരുന്നു; പുതിയ
തും ജീവനുള്ളതുമായ വഴിയാകു
ന്ന യെശു മൂലം ഞാൻ നിന്റെ
അടുക്കൽ വരുന്നു. അയ്യൊ എ
ന്നെ കൈക്കൊള്ളെണമെ. എ
ന്റെ പാപങ്ങളെ ക്ഷമിക്കെ
ണമെ; എന്റെ മനൊബൊധ
ത്തിന്ന സമാധാനം വരുത്തെ

ണമെ; സ്നെഹം കൊണ്ട എ
ന്റെ ഹൃദയത്തെ നിറെക്കെണ
മെ; ഞാൻ പാപമാകുന്ന പഴ
യമനുഷ്യനെ നീക്കിക്കളഞ്ഞ, ക
ൎത്താവായ യെശു ക്രിസ്തുവിനെ
ധരിക്കെണ്ടുന്നതിന പരിശു
ദ്ധാത്മാവ നാൾതൊറും എന്നെ
മനസ്സിലും ആത്മാവിലും പു
തിയതാക്കുമാറാകെണമെ.

ദൈവമെ, ആൎക്ക വെണ്ടി
പ്രാൎത്ഥിപ്പാൻ ഞാൻ ആഗ്രഹി
ക്കുന്നുവൊ, അവരുടെ എല്ലാവ
രുടെ മെലും കരുണയുണ്ടാകെ
ണമെ. രൊഗികളൊടും ദുഃഖി
ക്കുന്നവരൊടും ദയ തൊന്നി,
അവൎക്ക സഹായിക്കെണമെ.
൦ രം സ്ഥലത്തും ചുറവുമുള്ള സ്ഥ

ലങ്ങളിലും ഉള്ളവരെ എല്ലാവ
രെയും അനുഗ്രഹിക്കെണമെ.
നിന്റെ വിശ്വാസമുള്ള ഭൃത്യ
ന്മാർ നിന്റെ വചനം ധൈ
ൎയ്യത്തൊടും സ്നെഹത്തൊടും കൂ
ടെ സ്പഷ്ടമായി പ്രസംഗിപ്പാ
ൻ അവൎക്ക സഹായിച്ചു, അ
വരുടെ അദ്ധ്വാനം സാധിപ്പി
ക്കെണമെ. ഇഹലൊകത്തിൽ
സാത്താന്റെ ബലമുള്ള കൊട്ട
കളെ തകൎത്തുകളഞ്ഞു, പാപങ്ങ
ളാകുന്ന ചങ്ങല കൊണ്ട കെട്ട
പ്പെട്ടിരിക്കുന്നവരെ എല്ലാവരെ
യും അഴിച്ചുവിടെണമെ. രാജാ
വിനെയും, ൟ നാട്ടിൽ അധി
കാരം ചെയ്യുന്ന എല്ലാവരെയും,
അനുഗ്രഹിക്കെണമെ. എന്നെ

നന്ദിയും ജീവാവസ്ഥയിൽ എ
ന്റെ സ്ഥാനം കൊണ്ടു സന്തു
ഷ്ടിയും ഉള്ളവനാക്കി തീൎക്കെണ
മെ. ഇന്നെ ദിവസം നീ എ
ന്നൊട മഹാ കാരുണ്യമുള്ളവ
നായിരുന്നുവല്ലൊ. ഇനിക്ക ഭ
ക്ഷണവും, വസ്ത്രവും, സുഖ
വും, സ്നെഹിതന്മാരും, ൟ ജന്മ
ത്തെ ആവശ്യമുള്ള സകലവും, ഉ
ണ്ടായി; നിന്റെ സ്തുതിയെ സം
സാരിപ്പാൻമാത്രമല്ല, നിന്റെ മ
ഹത്വത്തിന്നായി ജീവിപ്പാനും
ഇനിക്ക സഹായിക്കെണമെ.
ഇന്നു രാത്രി എന്റെ മെലും എ
ന്റെ വാസസ്ഥലത്തിന്മെലും
പിതാസംബന്ധമായുള്ള നി
ന്റെ സൂക്ഷ്മം കുറയാതിരിക്കെ

ണാമെ. ഞാൻ ഇഹലൊകത്തി
ൽ പിന്നെ ഉണൎരാതവണ്ണം
വെഗത്തിൽ ഉറങ്ങെണ്ടിവരുമെ
ന്ന എന്നെ ഒൎമ്മപ്പെട്ടുത്തെണ
മെ. മുഖ്യമായുള്ള ആ നാഴിക
എപ്പൊൾ വന്നാലും, യെശുവി
ൽ ഞാൻ ഉറങ്ങി സന്തൊഷമു
ള്ള ഉയിൎത്തെഴുനീല്പിന്ന ഉണൎ
ന്നെഴുന്നെല്ക്കുന്നതിന്നായിട്ട, ആ നാ
ഴികെക്ക ഒരുങ്ങിയിരിക്കുന്നവ
നായി കണ്ടെത്തപ്പെട്ടുവാൻ കൃ
പ ചെയ്യെണമെ. ഞാൻ സ
കലവും യെശു ക്രിസ്തുവിന്റെ
നാമത്തിലും അവൻ മുഖാന്തര
മായും അപെക്ഷിക്കുന്നു. ആ
മെൻ

## ഞായറാഴ്ച കാലത്ത
## വെണ്ടുന്ന പ്രാൎത്ഥന.

---

കരുണയുള്ള ദൈവമെ, നി
ന്റെ സെവക്കായിട്ട നീയമി
ച്ചിരിക്കുന്ന ൟ ദിവസത്തിന്ന
വെണ്ടി ഞാൻ നിന്നെ സ്തുതി
ക്കുന്നു. വെലയിൽനിന്ന സ്വ
സ്ഥതെക്ക നിശ്ചയിക്കപ്പെട്ടി
രിക്കുന്ന ൟ സമയത്തിന്നവെ
ണ്ടിയും നിന്റെ ശുദ്ധമുള്ള നാ
മത്തെ മഹത്വപ്പെടുത്തുവാൻ
നിന്റെ ജനങ്ങളൊട കൂടുന്ന
തിന്നുള്ള അവസരത്തിന്ന വെ
ണ്ടിയും ഞാൻ നിന്നെ പുകഴ്ത്തു

ന്നു; സ്വസ്ഥതെക്കുള്ള ംരം ദി
വസം ഞങ്ങൾക്ക തന്നവനാ
യുള്ളാവെ, ആത്മസംബന്ധ
മുള്ള സ്വസ്ഥതയുടെ നാളായിട്ടു
അതിനെ ക്രിസ്തുവിലുള്ള വി
ശ്വാസത്തൊടെ ആചരിപ്പാൻ
ഇനിക്ക സഹായിക്കെണമെ.
ഇഹലൊക സംബന്ധമായുള്ള
വെലകളിൽനിന്ന ഒഴിയുന്ന
തിനാൽ ശരീരത്തിന്നടുത്ത സ്വ
സ്ഥത ഞാൻ അനുഭവിക്കു
ന്നതുമല്ലാതെ, എന്റെ ആത്മാ
വ പ്രയാസപ്പെട്ടു ഭാരംചുമക്ക
പ്പെട്ടിരിക്കുന്ന പാപികൾക്ക
വാഗ്ദത്തം ചെയ്യപ്പെട്ട രുചിക
രമായുള്ള സ്വസ്ഥതയിൽ പ്ര
വെശിക്കുമാറാകെണമെ.

നിൻെറ ഭവനത്തിലെക്ക എ
ന്നൊടു കൂടി പൊരെണമെന്ന,
ഞാൻ നിന്നൊട പ്രാൎത്ഥിക്കു
ന്നു. ഞാൻ നിൻെറ മുമ്പാകെ
വിചാരമില്ലാത്തുള്ള മനസ്സൊടെ
പാഞ്ഞു കെറുവാൻ ഇടവരരു
തെ. നിൻെറ പ്രഭാവമുള്ള മഹ
ത്വത്തെ കുറിച്ചു മഹാ ഭക്തി
കൊണ്ടു എൻെറ ആത്മാവിനെ
നിറെക്കെണമെ; ദൈവഭക്തി
യുള്ള ദുഃഖത്തൊടും ലജ്ജയൊ
ടും കൂടെ എൻെറ പാപങ്ങളെ
എററുപറവാനും, ശുദ്ധമുള്ള സ
ന്തൊഷത്തൊടും നന്ദിയൊടും
കൂടെ എൻെറ സ്തൊത്രങ്ങൾ
ചെയ്യാനും, ഇനിക്ക സഹായി
ക്കെണമെ. ലൊകത്തിൻെറ

പാപങ്ങളെ നീക്കിക്കളയുന്നവ
നായ ദൈവത്തിന്റെ കുഞ്ഞാ
ടിങ്കലെക്ക വിശ്വാസത്തൊടെ
നൊക്കുവാൻ എന്നെ പ്രാപ്തു
നാക്കെണമെ. നിന്റെ വച
നം വായിക്കുമ്പൊൾ അത പ
രിശുദ്ധാത്മാവിന്റെ ശക്തി
യൊട കൂടിയതായിരിക്കെണ
മെ. ഇന്നെ ദിവസം നിന്റെ
ജനങ്ങളുടെ സകല സംഘങ്ങ
ളിലും നീ കൂടെയുണ്ടെന്ന അ
റിയിക്കെണമെ. വിശ്വാസമു
ള്ള പട്ടക്കാരെ എല്ലാവരെയും
അനുഗ്രഹിച്ച, അവരുടെ എ
ണ്ണം വൎദ്ധിപ്പിക്കെണമെ. നി
ന്റെ മഹത്വമുള്ള രക്ഷയെ അ
വർ പ്രസംഗിച്ചുകൊണ്ടിരിക്കു

മ്പൊൾ, അവരുടെ ഉത്സാഹം
സാധിപ്പിപ്പാനായിട്ട നിന്റെ
പരിശുദ്ധാത്മാവിനെ അയക്കെ
ണമെ. നിന്റെ വചനം പാ
പികളുടെ ബൊധത്തിനും, മന
സ്സുതിരിവിനും, പരിശുദ്ധമുള്ള
വരുടെ ഉപദെശത്തിനും, ആ
ശ്വാസത്തിനും, നടപ്പാക്കി മ
ഹത്വപ്പെട്ടുമാറാക്കെണമെ. പാ
പത്തിൽ മരിച്ചവരെ ജീവിപ്പി
ക്കെണമെ. പാപത്തെ എറവുപ
റയുന്നതിന മന്ദതയുള്ളവരെ ഉ
ണൎച്ചയുള്ളവരാക്കി, നിന്റെ
ജനങ്ങളുടെ ഹൃദയങ്ങളെയും,
ഗുണങ്ങളെയും, ഉത്സാഹിപ്പി
ക്കെണമെ.

ഒടുക്കം; ദൈവമെ, ഇന്നാൾ

മുഴുവനും ശുദ്ധമായി ആചരി
പ്പാൻ, എന്റെ ഹൃദയത്തെ വ
ന്നക്കേണമെന്ന ഞാൻ നി
ന്നോട പ്രാൎത്ഥിക്കുന്നു. മെന്ന
ക്കെട്ടുള്ള സംസാരവും, ലൊക
സംബന്ധമുള്ള ഉല്ലാസങ്ങളും,
യൊഗ്യമല്ലാത്ത കാൎയ്യകളും ഒ
ന്നും എന്റെ ആത്മസംബന്ധ
മുള്ള ഉപകാരത്തിന്ന ഭംഗം വ
രുത്താതിരിക്കേണമെ. സന്തൊ
ഷത്തൊടെ നിന്നെ സെവി
ക്കുന്നതും ദൈവത്തിന്റെ ജന
ങ്ങൾക്ക വെണ്ടി ഇരിക്കുന്ന
ആ മഹാ നല്ല സൌഖ്യത്തി
ന്റെ ഛായയും സാദൃശ്യവും ആ
യി ൰ം ദിവസത്തെ കാണുന്ന
തും ഇന്നതാകുന്നു എന്ന ഞാൻ

അറിയുമാറാകെണമെ. എന്റെ കൎത്താവും രക്ഷിതാവുമായ യെ ശു ക്രീസ്തുവിന്റെ നിമിത്തം ഇത നല്കെണമെ. ആമെൻ

---

ഞായറാഴ്ച വൈകുന്നെരത്ത ചെയ്യെണ്ടുന്ന പ്രാൎത്ഥന.

---

കരുണകളുടെ പിതാവും ആ ശ്വാസത്തിന്റെ ദൈവവുമായു ള്ളൊവെ, ഈ ശുദ്ധദിവസത്തി ലെ സകല അനുഗ്രഹങ്ങൾ ക്ക വെണ്ടിയും നിന്നെ സ്തുതി പ്പാൻ ഇനിക്ക മനസ്സായിരി

ക്കുന്നു. നിന്റെ ഭവനത്തിൽ
ഞാൻ നിന്നെ കാത്തുകൊണ്ടി
രുന്നു; കണക്ക ബൊധിപ്പി
പ്പാനുള്ള വലിയ ദിവസത്തിൽ
വെറൊരു ശാബതദിവസത്തെ
യും, അതിന്റെ ആചാരമുറക
ളെയും കുറിച്ച ഉത്തരം പറവാ
ൻ എനിക്കുണ്ട. ഞാൻ വീഴ്ചവ
രുത്തിയ കാൎയ്യങ്ങളെ കുറിച്ച എ
നിക്ക മനസ്സാണ്മയുണ്ടാക്കി,
സ്ഥിരമില്ലാത്തുള്ള എന്റെ സക
ല വിചാരങ്ങളെയും എന്റെ
സകല സ്നെഹകുറവും, എന്റെ
ഹൃദയത്തിലുള്ള സകല അവി
ശ്വാസവും ക്ഷമിച്ചുകൊള്ളെ
ണമെ. നിന്റെ വചനം കെ
ൾക്കുന്നതിന താല്പൎയ്യവും ഒൎമ്മ

യ്യും ഇല്ലാത്തവനായി തീരാതെ
ഇരിപ്പാൻ എന്നെ കാക്കെണ
മെ. യെശുവിൽ ഉള്ളപ്രകാരം
സത്യത്തെ പിടിച്ചുകൊൾവാൻ
എന്റെ ഒമ്മയെയ്യും അതിനെ
സ്നെഹിപ്പാൻ എന്റെ ഹൃദയ
ത്തെയ്യും ശുദ്ധമാക്കെണമെ.
ആയതിന്റെ സാരം മെലാൽ
ഉള്ള എന്റെ സകല നടപ്പി
ലും വാക്കിലും പ്രകാശിക്കുമാറാ
ക്കെണമെ. ഞാൻ നാളെ പാ
പത്തിന്ന വിരൊധമായി ബ
ലപ്പെട്ട മനസ്സൊടെ നിന്നെ
ഒന്നിലും വിരുദ്ധപ്പെടുത്താതി
രിപ്പാൻ എന്റെ സ്ഥാനത്തി
നുള്ള പ്രവൃത്തികൾക്ക തിരി
ച്ചുമാറാകെണമെ.

സകല ഹൃദയങ്ങളെയ്യും ശൊ
ധനചെയ്യുന്നവനായ്യുള്ളൊവെ,
നിൻെറ മുമ്പാകെ എൻെറ സാ
ക്ഷാലുള്ള അവസ്ഥ ഞാൻ അ
റിയെണ്ടുന്നതിന ഇന്നെ ദിവ
സം ഞാൻ കെട്ടിട്ടുള്ള വചന
ത്താൽ എന്നെ തന്നെ ശൊധ
ന ചെയ്വാൻ ഇനിക്ക സഹാ
യിക്കെണമെ.

അത്രയുമല്ല, എവൻഗെലി
യൊൻ ഇന്നെ ദിവസം എവി
ടെ എങ്കിലും പ്രസംഗിക്കപ്പെട്ടി
രിക്കുന്നുവൊ അവിടെ അത
പ്രബലമായി തീരെണമെന്ന
ഞാൻ മനഃപൂൎവ്വമായി പ്രാൎത്ഥി
ക്കുന്നു. യെശുവിനെ കുറിച്ചുള്ള
അറിവുകൊണ്ട ഠരം ലൊകത്തെ

മുഴുവനും അനുഗ്രഹിക്കേണമെ
പിന്നെയും ഇതിനായിട്ടു ത
ന്നെ നിന്റെ സത്യമതത്തെ ഇ
ഹലൊകത്തിൽ ഒക്കെയും പ്ര
സിദ്ധപ്പെടുത്തുവാൻ ശ്രമിക്കു
ന്ന കൂട്ടക്കാരെ ഒക്കെയും അനു
ഗ്രഹിക്കേണമെ. അവരുടെ അ
ദ്ധ്വാനങ്ങളെ നന്നായി ഫലി
പ്പിച്ചു, ചെറിയവൻ മുതൽ വ
ലിയവൻവരെ എല്ലാവരും നി
ന്നെ അറിവാനിരിക്കുന്ന ഭാഗ്യ
കാലം വെഗം വരുമാറാക്കേണ
മെ. വിശെഷിച്ചും എന്റെ പരമ
പിതാവായ ദൈവമെ, ഇപ്പൊ
ൾ എന്നെ അനുഗ്രഹിച്ചു കാ
ത്തുകൊള്ളെണമെ. പുത്രനായ
ദൈവമെ, നിന്റെ സമാധാ

നം ഈനിക്ക തരെണമെ. പരി
ശുദ്ധാത്മാവായ ദൈവമെ, എ
ന്നെ ശുദ്ധമാക്കി, ആശ്വസി
പ്പിക്കെണമെ. എന്നെക്കും മ
ഹത്വമുള്ള ത്രിത്വത്തിന്ന ഇനി
ക്കുള്ള സകലത്താലും എന്നാൽ
ആകുന്ന സകലത്താലും ഞാൻ
ഇച്ശിക്കുന്ന സകലത്താലും, എ
ൻെറ എക കാൎയ്യസ്ഥനും രക്ഷി
താവുമായ യെശു ക്രിസ്തു മൂല
മായിട്ടു, സകല ബഹുമാനവും
മഹത്വവും ഉണ്ടായിരിക്കെണ
മെ. ആമെൻ.

## കൎത്താവിന്റെ രാത്രിഭക്ഷണത്തെ കൈക്കൊള്ളുന്നതിന മുമ്പുള്ള പ്രാൎത്ഥന.

അനുഗ്രഹമുള്ള കൎത്താവെ, നിന്റെ പീഠത്തിന്റെ അടുക്കൽ എന്നെ വിളിപ്പിച്ചിരിക്കുന്നു. നിന്റെ പരിശുദ്ധാത്മാവ എന്റെ ഹൃദയത്തെ ഒരുക്കെണമെ. ഞാൻ ചെയ്തിരിക്കുന്ന പാപങ്ങളെ കുറിച്ച ഇനിക്ക സത്യമുള്ള അനുതാപം തരെണമെ. എന്റെ അയൊഗ്യതയും കുററവും അധികമധികമായി ഇനിക്ക ബൊധം വരുത്തെണമെ. എന്റെ പാപങ്ങളെ കുറിച്ചുള്ള

ഒമ്മ തന്നെ ദുഃഖമുള്ളതും അവ
യുടെ ഭാരം സഹിച്ചുകൂടാത്തതും
ആയിരിക്കെണമെ. പാപമൊ
ചനം ചെയ്യുന്നതും ശുദ്ധമാക്കു
ന്നതുമായുള്ള നിന്റെ കൃപയെ
കുറിച്ച അധികമായുള്ള വിശ
പ്പും ദാഹവും ഇനിക്ക തരെണ
മെ. കൎത്താവെ, നിന്റെ മെശ
യുടെ കീഴിലെ നുറുക്കുകളെ പെ
റുക്കി കൂട്ടുവാൻ പൊലും ഞാൻ
യൊഗ്യനാകുന്നില്ല, എങ്കിലും
നിന്റെ വചനത്തിലുള്ള വാഗ്ദ
ത്തത്താൽ ധൈൎയ്യപ്പെട്ട ഞാൻ
നിന്റെ അടുക്കൽ വരുന്നു.
ഞാൻ നിന്റെ കരുണയിലെ
ക്ക എന്നെ തന്നെ എല്പിക്കുന്നു.
ഭക്ഷിപ്പാനായിട്ട നിന്റെ മാം

സവും കുടിപ്പാനായിട്ട നിന്റെ
രക്തവും ഇനിക്ക തരുവാൻ നി
നക്ക ഇഷ്ടം തൊന്നിയിരിക്ക
കൊണ്ട അപ്പം കൊണ്ടും വീ
ഞ്ഞുകൊണ്ടും എന്റെ ദെഹം
ബലപ്പെട്ടുകയും സുഖമായിതീ
രുകയും ചെയ്യുന്ന പ്രകാരം, അ
വയാൽ എന്റെ ആത്മാവ ബ
ലപ്പെട്ടുകയും സുഖമായി തീരു
കയും ചെയ്യെണമെന്ന ഞാൻ
അപെക്ഷിക്കുന്നു. കൎത്താവെ,
എന്റെ വിശ്വാസത്തെ വൎദ്ധി
പ്പിക്കെണമെ. നന്ദിയൊടെ
വിശ്വാസത്താൽ സത്യമായിട്ട
നിന്നെകൊണ്ട ഉപജീവിപ്പാ
ൻ ഇനിക്ക സഹായിക്കെണ
മെ; നിന്റെ മഹത്വമുള്ള രക്ഷ

യുടെ സ്വാതന്ത്ര്യത്തിലും പരി
പൂൎണ്ണതയിലും സന്തൊഷിച്ചു
കൊണ്ട ഞാൻ നിന്റെ മെശയു
ടെ അടുക്കൽനിന്ന പൊരുമാറാ
കെണമെ. അനുഗ്രഹമുള്ള യെ
ശുവെ, അപ്പത്തിൽനിന്നും വീ
ഞ്ഞിൽനിന്നും ഞാൻ അനുഭ
വിക്കുമ്പൊൾ അധിക ധൈൎയ്യ
ത്തൊടെ പാപത്തിന്റെ നെ
രെ പൊരുതുവാനും, മുമ്പെ ഞാ
ൻ ചെയ്യുവന്നതിൽ അധിക
മായിട്ട നിന്നെ സെവിപ്പാനും,
ഞാൻ നിശ്ചയിക്കതെക്കവെണ്ണും
എന്റെ ഹൃദയം നിന്നൊടുള്ള
സ്നെഹം കൊണ്ടും നന്ദി കൊ
ണ്ടും പരിപൂൎണ്ണമാക്കപ്പെടെണ
മെ. അപ്പം ഉടെക്കുന്നതിൽ നി

ന്നെ തന്നെ ഇനിക്ക വെളിപ്പെ
ടുത്തുവാൻ ഇഷ്ടമായിരിക്കെണ്ണെ
മെ. നീ ലൊകത്തിന്ന ചെയ്യാ
തവണ്ണം ഇനിക്ക നിന്നെ ത
ന്നെ പ്രകാശിപ്പിക്കെണ്ണെമെ.
സകല അറിവിനെയും കവിയു
ന്നതായുള്ള ആ സമാധാനം ഇ
നിക്ക തരെണ്ണമെ. പിതാവി
നൊടും പരിശുദ്ധാത്മാവിനൊ
ടും കൂടി നിനക്ക സകല ബഹു
മാനവും മഹത്വവും എന്നെക്കും
ഉണ്ടായിരിക്കെണ്ണമെ. ആമെൻ

## വെലക്കാരൻ ചെയ്യെണ്ടുന്ന പ്രാൎത്ഥന.

ദൈവമായ കൎത്താവെ, എ
ന്റെ മുഖത്ത വിയൎപ്പൊടെ

ഞാൻ എന്റെ അപ്പം ഭക്ഷി
ക്കുന്നതിന നിന്റെ ഇഷ്ടം ആ
യിരിക്കുന്നുവല്ലൊ. എന്റെ ര
ക്ഷിതാവ ചെയ്യുതുപൊലെ നി
ന്റെ ഇഷ്ടം സന്തൊഷത്തൊ
ടെ ചെയ്യുവാൻ ഇനിക്ക സഹാ
യിക്കെണമെ; ജീവന്റെ യാ
തൊര അവസ്ഥയിൽ എന്നെ
ആക്കി വെപ്പാൻ നിനക്ക ഇ
ഷ്ടമായിരിക്കുന്നുവൊ, ആയ
വസ്ഥയിൽ എന്നെ സന്തുഷ്ടി
യും നന്ദിയും ഉള്ളവനാക്കികൊ
ള്ളെണമെ. ലൊകത്തിന്നടുത്ത
എന്റെ വെലയിൽ ഞാൻ പ്ര
യാസപ്പെടുന്നവനും വിശ്വാസ
മുള്ളവനുമായി ഇരിപ്പാൻ കൃപ
ചെയ്യെണമെ. പിന്നെയും ഞാ

ൻ എൻെറ വെല ചെയ്തുകൊ
ണ്ടിരിക്കുമ്പൊഴും നിന്നെ കുറി
ച്ചുള്ള വിചാരങ്ങൾ ഇനിക്ക ര
സവും ആനന്ദവും ഉള്ളവയാ
യിരിക്കെണമെ. ഒരുനാളും എ
ന്നിൽനിന്ന എടുത്തുകളവാൻ
കഴിയാത്തതായുള്ള ആപരലൊ
ക സമ്പത്തിനെ അധികമാ
യി ഞാൻ ആഗ്രഹിച്ചുകൊള്ളു
ന്നതല്ലാതെ എന്നെക്കാൾ അ
ധികം ഇഹലൊക സമ്പത്തു
ള്ളവരൊട ഇനിക്ക അസൂയ
തൊന്നരുതെ; ഇഹലൊകത്തി
ൽ ഞാൻ ദരിദ്രൻ എങ്കിലും,
ദൈവം എൻെറ പിതാവായും,
യെശു എൻെറ സ്നെഹിതനും
രക്ഷിതാവുമായും, പരിശുദ്ധാ

ത്മാവെ ഇനിക്ക കൂട്ടം ആശ്വാ
സവുമായും, ഞാൻ മരിക്കു
മ്പൊൾ സ്വൎഗ്ഗം എന്റെ ഭവ
നമായും ഇനിക്കുണ്ടെന്നുള്ളത
ഇനിക്ക മതിയായിരിക്കെണ്ണ
മെ. ഇഹലൊകത്തിലെ വസ്തു
ക്കളിൽ യാതൊന്നെങ്കിലും ഇ
നിക്കില്ലാതിരുന്നാലും ഞാൻ വി
ശ്വാസത്തിൽ സമ്പന്നനായി
സ്വൎഗ്ഗത്തിലുള്ള എന്റെ അവ
കാശം അനുഭവിക്കുമെന്നുള്ള
ആശയിൽ സന്തൊഷിക്കുമാ
റാകെണമെ. നിന്റെ ഇഷ്ട
പ്രകാരമൊക്കയും ക്ഷമയൊടെ
അനുസരിച്ചു നടന്നുകൊണ്ടു
നിന്നെ മഹത്വപ്പെടുത്തുവാൻ
ഞാൻ നാൾതൊറും താല്പൎയ്യപ്പെ

ടെണമെ. യെശു ക്രിസ്തുവിൽ ദൈവത്തിൽനിന്ന ലഭിച്ചിട്ടുള്ള എന്റെ സ്ഥാനത്തിന്ന ഞാൻ യൊഗ്യനായി നടക്കെണമെ. ഭൂമിയിൽ ഇനിക്കുള്ള പരീക്ഷ കൾ തീൎന്നതിന്റെ ശെഷം നി ന്റെ ജനങ്ങൾക്കായിട്ട ഒരു ക്കിയിരിക്കുന്ന ആ ഭാഗ്യമുള്ള സൗഖ്യത്തിലെക്ക എന്നെ കൈ ക്കൊള്ളെണമെ.

ഞാൻ സകലവും യെശുക്രി സ്തു നിമിത്തം യാചിക്കുന്നു. ആമെൻ.

# വെദവാക്യങ്ങളിൽനിന്ന എടുത്ത ചെറിയ പ്രാൎത്ഥനകൾ.

---

## കാലത്ത എഴനീല്ക്കുമ്പൊൾ.

ഞാൻ കിടന്ന ഉറങ്ങി, ഞാ ൻ ഉണൎന്നു. എന്തുകൊണ്ടെന്നാ ൽ, കൎത്താവെ, നീ എന്നെ താ ങ്ങി. സങ്കീ. ൩. ൫.

## ഉച്ചെക്ക.

വൈകുന്നെരത്തും കാലത്തും ഉച്ചെക്കും ഞാൻ പ്രാൎത്ഥിച്ച ഉ ച്ചത്തിൽ അപെക്ഷിക്കും. സ ങ്കീൎത്തനം ൫൫. ൧൭.

൩ വ്യ

## ഉറങ്ങുവാൻ പൊകുമ്പൊൾ.

ഞാൻ സമാധാനത്തൊടെ തന്നെ കിടന്ന, ഉറങ്ങും; എന്തു കൊണ്ടെന്നാൽ കൎത്താവെ, നീ മാത്രം എന്നെ സുഖത്തൊടെ വസിക്കുമാറാക്കുന്നു. സങ്കീൎത്തനം ൮. വ്യ.

## പുറത്ത പൊകുമ്പൊൾ.

കൎത്താവെ, എന്റെ പുറത്ത പൊക്കും എന്റെ അകത്തുവരവും ഇതുമുതൽ എന്നെക്കും അനുഗ്രഹിക്കെണമെ. സങ്കീൎത്തനം ൧൨൧. വ്യ.

## വെല സമയത്ത.

കൎത്താവെ, എന്റെ കൈ
വെല സ്ഥിരമാക്കെണമെ; എ
ന്റെ കൈവെല സ്ഥിരമാക്കെ
ണമെ. സങ്കീൎത്തനം ൯൦. ൧൭.

## സംഭാഷണ സമയത്ത.

എന്റെ ബലവും എന്നെ വീ
ണ്ടെടുത്തവനുമായ കൎത്താവെ,
എന്റെ വായിലെ വചനങ്ങ
ളും, എന്റെ ഹൃദയത്തിലെ ധ്യാ
നവും, നിന്റെ മുമ്പാകെ എ
ല്ലായ്പൊഴും ഇഷ്ടമുള്ളവയായിരി
ക്കെണമെ. സങ്കീൎത്തനം ൧൯.
൧൪.

കൎത്താവെ, എന്റെ വായ്ക്കു
മുമ്പാകെ കാവൽ ആക്കി എ
ന്റെ ചുണ്ടുകളാകുന്ന വാതിലി
നെ കാക്കെണമെ. സങ്കീൎത്ത
നം. ൧൪൧. ൩.

## ഉപദ്രവിക്കപ്പെട്ടമ്പൊൾ.

പിതാവെ, അവർ ചെയ്യുന്ന
ത ഇന്നതെന്ന അവർ അറി
യായ്ക്കകൊണ്ട അവരൊട ക്ഷ
മിച്ചുകൊള്ളെണമെ. ലൂക്കൊ.
൨൩. ൩൪.

കൎത്താവെ, ഈ പാപം അ
വരുടെ മെൽ നിറുത്തരുതെ. ന
ടപ്പ. ൭. ൬൦.

## വല്ലചെതവും വരുന്ന സമയത്തു.

കൎത്താവ തന്നു, കൎത്താവ എ
ത്തുകൊൾകയും ചെയ്തു; കൎത്താ
വിന്റെ നാമം വാഴ്ത്തപ്പെടെ
ണം. യൊബ. ൧. ൨൧.

## പരീക്ഷസമയത്തു.

ഞാൻ എങ്ങിനെ ഇത്ര വ
ലിയ ദൊഷം ചെയ്തു ദൈവ
ത്തിന്ന വിരൊധമായി പാപം
ചെയ്യാൻ കഴിയുമൊ? ൧ മൊ
ശെ ൩൯. ൯.

കൎത്താവെ, രഹസ്യമായുള്ള
എന്റെ കുറ്റങ്ങളിൽനിന്ന എ

ന്നെ വെട്ടിപ്പ്പാക്കെണമെ. ആ
ഹമ്മതിയായുള്ള പാപങ്ങളിൽ
നിന്ന നിന്റെ ഭൃത്യനെ തട്ടു
ക്കെണമെ. അവെയ്ക്കു എന്നിൽ
അധികാരം ഉണ്ടാകരുതെ. സ
ങ്കീൎത്തനം ൧൮. ൧൨, ൧൩.

## പ്രയാസമുള്ള കാൎയ്യങ്ങൾ വരുമ്പൊൾ.

ഞാൻ നടക്കെണ്ടുന്ന വഴി
എന്നൊട അറിയിക്കെണമെ.
എന്തുകൊണ്ടെന്നാൽ ഞാൻ എ
ന്റെ ആത്മാവിനെ നിങ്കലെ
ക്ക ഉയൎത്തുന്നു. സങ്കീൎത്തനം
൧൪൨. ൮.

കൎത്താവെ, ഞാൻ ഞെരുക്ക
പ്പെട്ടിരിക്കുന്നു; എന്നെ ആശ്വ

സിപ്പിക്കെണാമെ. യശായാ
നവ്യ. ൧൪.

## സ്നെഹിതന വെണ്ടിയുള്ളത.

ആ ദിവസത്തിൽ അവന
കൎത്താവിൽനിന്ന കരുണ ലഭി
പ്പാൻ കൎത്താവ അവന നൽ
കെണമെ. ൨ തീമൊ. ൧. ൧൮.

## പ്രാൎത്ഥനയ്ക്കു മുമ്പെ.

കൎത്താവെ, പ്രാൎത്ഥിപ്പാൻ എ
ന്നെ പഠിപ്പിക്കെണമെ. ലൂ
ക്കൊ. ൧൧. ൧.

എന്നെ ജീവിപ്പിക്കെണമെ,
എന്നാൽ ഞാൻ നിന്റെ നാമ
ത്തൊട അപെക്ഷിക്കും. സങ്കീ.
൮൦. ൧൮.

## വെദപുസ്തകം വായിക്കുന്നതിന മുമ്പെ.

ഞാൻ നിൻെറ വെദപ്രമാണത്തിൽനിന്ന അത്ഭുതമായുള്ള കാൎയ്യങ്ങളെ കാണെണ്ടുന്നതിന എൻെറ കണ്ണുകളെ തുറക്കെണമെ. സങ്കീൎത്തനം ൧൧൯. ൧൮.

## പള്ളിയിൽ പൊകുമ്പൊൾ.

സൈന്ന്യങ്ങളുടെ കൎത്താവെ, നിൻെറ കൂടാരങ്ങൾ എത്ര സ്നെഹിക്കത്തക്കവയാകുന്നു; എൻെറ ആത്മാവ കൎത്താവിൻെറ മതിലകങ്ങളെ ആഗ്രഹിക്കുന്നു; അത്രയുമല്ല ആലസ്യപ്പെട്ടുകയും

ചെയ്യുന്നു. എന്റെ ഹൃദയവും എന്റെ മാംസവും ജീവനുള്ള ദൈവത്തെ കുറിച്ചു ഉറക്കെ വിളിക്കുന്നു. സങ്കീൎത്തനം ൮൪. ൧, ൨.

നാം അവന്റെ കൂടാരത്തിലെക്ക ചെന്ന അവന്റെ പാദപീഠത്തിങ്കൽ വന്ദിക്കും. സങ്കീൎത്തനം ൧൩൨. ൭.

## ദൈവഭവനത്തിലെക്ക പ്രവെശിക്കുമ്പൊൾ.

ഇത ദൈവത്തിന്റെ ഭവനം അല്ലാതെ മറ്റൊന്നുമല്ല; ഇത സ്വൎഗ്ഗത്തിന്റെ വാതിലും ആകുന്നു. ൧ മൊശെ ൨൮. ൧൭.

## വെദവാക്യങ്ങളെ കെൾക്കുമ്പൊൾ.

നിൻെറ സത്യം കൊണ്ടു എന്നെ ശുദ്ധീകരിക്കെണമെ; നിൻെറ വചനം സത്യമാകുന്നു. യൊഹ. ൧൭. ൧൭.

## ഉപാസന കഴിഞ്ഞ ശെഷം.

തൻെറ പിതാക്കന്മാരുടെ ദൈവമായ കൎത്താവാകുന്ന ദൈവത്തെ അന്വെഷിപ്പാൻ അവനവൻെറ ഹൃദയത്തെ ഒരുക്കുന്നവൻ ശുദ്ധസ്ഥലത്തിൻെറ ശുദ്ധീകരണപ്രകാരം വെടിപ്പാകാതെ ഇരുന്നാലും കൃപയുള്ള

കൎത്താവെ എല്ലാവരൊടും ക്ഷമി
ക്കുമാറാകട്ടെ. ൫ നാളാ. ൩൦.
൧൮൨, ൧൯൯.

എത സമയത്ത എങ്കിലും
ചെയ്യാകുന്ന പ്രാൎത്ഥനകൾ.

എന്നെ നീ അനുഗ്രഹിക്ക ത
ന്നെ ചെയ്യെണമെ; നിന്റെ
കൈ എന്നൊടു കൂടി ഇരിക്കെ
ണ്ടുന്നതിന എന്റെ അതിരത്തി
വലുതാക്കി, ദൊഷം എന്നെ വ്യ
സനപ്പെടുത്താതിരിപ്പാനായിട്ട
അതിൽനിന്ന എന്നെ കാത്തു
കൊള്ളെണമെ. ൧ നാളാഗമം
൪. ൧൦.

കൎത്താവെ, എന്നൊട കൃപ

യുണ്ടാകെണമെ. ഞാൻ നിന
ക്കായി കാത്തിരിക്കുന്നു. യശാ
യ ൩൩. ൨.

കൎത്താവെ, രക്ഷിക്കെണമെ;
ഞാൻ നശിച്ചുപൊകുന്നു. മ
ത്തായി ൮. ൨൫.

ദാവീദിന്റെ പുത്രനായ യെ
ശുവെ, എന്നൊട കരുണയു
ണ്ടാകെണമെ. മൎക്കൊ. ൧൦. ൪൭.

കൎത്താവെ, നിനക്ക മനസ്സു
ണ്ടെങ്കിൽ എന്നെ ശുദ്ധമാക്കു
വാൻ നിനക്ക കഴിയും. ലൂക്കൊ
സ ൫. ൧൨.

കൎത്താവെ, ഞാൻ വിശ്വസി
ക്കുന്നു, എന്റെ അവിശ്വാസ
ത്തിന്ന സഹായിക്കെണമെ.
മൎക്കൊസ ൯. ൨൪.

കൎത്താവെ, ഇനിക്ക സഹായി
ക്കെണമെ. മത്തായി ൧൫. ൨൫.

ദൈവമെ, പാപിയായിരി
ക്കുന്ന എന്നൊട കരുണയുണ്ടാ
കെണമെ. ലൂക്കൊ. ൧൮. ൧൩.

## എത സമയത്ത എങ്കിലും ചെയ്യെണ്ടുന്ന പ്രാൎത്ഥന.

നഷ്ടമായി പൊയ പാപിക
ളുടെ രക്ഷിതാവായി അനുഗ്ര
ഹമുള്ള കൎത്താവായ യെശുവെ,
എന്നെ തന്നെ പാപിയെന്ന
അറിവാനും നിന്നെ എന്റെ ര
ക്ഷിതാവെന്ന ഗ്രഹിച്ചുകൊൾ
വാനും എന്നെ പഠിപ്പിക്കെണ
മെ. നിന്റെ ശുദ്ധമുള്ള വചന

നത്തിലെ സത്യത്തിലും, നി
ന്റെ രക്ഷയെ കുറിച്ചുള്ള അ
റിവിലും, എനിക്ക ഉപദെശിക്കെ
ണമെ; നിന്റെ വിലയെറിയ
രക്തത്തിൽ എന്നെ കുററത്തിൽ
നിന്ന കഴുകി എന്റെ വഷളു
ത്വങ്ങളുടെ ശക്തിയിൽനിന്ന
എന്നെ രക്ഷിക്കെണമെ. ഇ
ഹലൊകത്തിൽ ഒന്നും തന്നെ
എന്റെ കണ്ണുകളെ കുരുടാക്കു
കയൊ എന്റെ ദൈവമായ
നിനക്ക വിരൊധമായി എ
ന്റെ ഹൃദയത്തെ കഠിനപ്പെ
ടുത്തുകയൊ ചെയ്യുന്നതിന ഇ
ടവരരുതെ. നിന്റെ സത്യ
മുള്ള ശിഷ്യനായി ജീവിപ്പാ
നും നിന്റെ രഹസ്യമായുള്ള ശ

തിരത്തിൽ ജീവനുള്ളൊര അവ
യവമായി മരിപ്പാനും ഇനിക്ക
സഹായിക്കെണമെ; പിന്ന
ത്തെത്തിൽ നിൻെറ ആനന്ദമ
ുള്ള രാജ്യത്തിൽ നിന്നൊടു കൂടെ
എന്നെക്കും വസിപ്പാനായിട്ട
അവിടെക്ക എൻെറ ആത്മാവി
നെ കൈക്കൊൾകയും ചെയ്യെ
ണമെ. ആമെൻ.

## പള്ളിയിൽ പ്രവെശിക്കുമ്പൊൾ

കൎത്താവെ, ഞാൻ ഇപ്പൊൾ
നിൻെറ ഭവനത്തിൽ ഇരിക്കു
ന്നു. ഇനിക്ക സഹായിച്ച എ
ൻെറ ശുശ്രൂഷകളെ കൈക്കൊ
ള്ളെണമെന്ന ഞാൻ നിന്നൊ

ട അപെക്ഷിക്കുന്നു. ആത്മാ
വിലും സത്യത്തിലും നിന്നെ വ
ന്ദിപ്പാനും, എന്റെ ആത്മാവി
നെ രക്ഷിപ്പാൻ പ്രാപ്തിയുള്ള
തായി അകത്ത നടപ്പെട്ടതായു
ള്ള വചനത്തെ സൌമ്യതയൊ
ടെ കൈക്കൊൾവാനും, യെശു
ക്രിസ്തു മൂലം ഇനിക്ക തുണെക്കെ
ണമെ. ആമെൻ

പള്ളിയിൽനിന്ന പൊകുംമുമ്പ.

കൎത്താവെ, നിന്റെ ശുദ്ധമു
ള്ള കണ്ണുകൾ ഇന്നെ ദിവസം
എന്റെ പ്രാൎത്ഥനയിൽ യാതൊ
ന്നെങ്കിലും തെറ്റുള്ളതായി ക
ണ്ടിരുന്നാൽ അത ക്ഷമിച്ച എ

ന്റെ ആത്മാവിന്ന എന്നെ
ക്കുമുള്ള ഗുണത്തിന്നായിട്ട ജീ
വന്റെ വചനത്തെ യെശു ക്രി
സ്തു മൂലം അനുഗ്രഹിക്കെണ്ണ
മെ. ആമെൻ.

## ഭക്ഷണത്തിന്ന മുമ്പുള്ള
## പ്രാൎത്ഥന.

കൎത്താവെ, ഞങ്ങളുടെ ഉപ
കാരത്തിന്നായിട്ട ൟ ഭക്ഷണം
അനുഗ്രഹിച്ച്, യെശു ക്രിസ്തു മൂ
ലമായിട്ട ശരീരത്തിലും ആത്മാ
വിലും നിന്നെ സെവിപ്പാൻ
ഞങ്ങളെ ബലപ്പെടുത്തെണ
മെ. ആമെൻ.

## ഭക്ഷണം കഴിഞ്ഞ ശെഷം.

കൎത്താവെ, ഇപ്പൊൾ ഞങ്ങൾ കൈക്കൊണ്ടിട്ടുള്ളതിന്ന വെണ്ടി നിനക്ക സ്തൊത്രം ചെയ്യുന്നു. നിന്റെ കരുണകളെ കുറിച്ചു എല്ലായ്പ്പൊഴും ഞങ്ങൾക്ക ഒൎമ്മയുണ്ടാക്കെണമെന്ന ഞങ്ങൾ യെശു ക്രിസ്തു മൂലമായിട്ട നിന്നൊട അപെക്ഷിക്കുന്നു. ആമെൻ.

# കൎത്താവിൻെറ പ്രാൎത്ഥന.



ഞങ്ങളുടെ സ്വൎഗ്ഗസ്ഥനായ
പിതാവെ, നിൻെറ നാമം പരി
ശുദ്ധമാക്കപ്പെടെണമെ. നി
ൻെറ രാജ്യം വരെണമെ, സ്വ
ൎഗ്ഗത്തിലെ പൊലെ ഭൂമിയിലും,
നിൻെറ ഹിതം ചെയ്യപ്പെടെ
ണമെ. ഞങ്ങൾക്ക ദിനംപ്രതി
യുള്ള അപ്പത്തെ ഇന്ന ഞങ്ങ
ൾക്ക തരെണമെ. ഞങ്ങളുടെ
നെരെ കുററം ചെയ്യുന്നവരൊ
ട ഞങ്ങൾ ക്ഷമിക്കുന്നതുപൊ

ലെ. ഞങ്ങളുടെ കുററങ്ങളെ ഞ
ങ്ങളൊടും ക്ഷമിക്കെണമെ. ഞ
ങ്ങളെ പരീക്ഷയിലെക്ക അക
പ്പെടുത്താതെ, ഞങ്ങളെ ദൊ
ഷത്തിങ്കൽനിന്ന രക്ഷിക്കയും
ചെയ്യെണമെ; രാജ്യവും, ശ
ക്തിയും, മഹത്വവും, എന്നെക്കും
നിനക്കുള്ളതല്ലൊ ആകുന്നത,
ആമെൻ.

ഞങ്ങളുടെ കൎത്താവായ യെ
ശു ക്രിസ്തുവിന്റെ കൃപയും,
ദൈവത്തിന്റെ സ്നെഹവും, പ
രിശുദ്ധാത്മാവിന്റെ സംസ
ൎഗ്ഗവും, ഞങ്ങളൊട എല്ലാവരൊ
ടും കൂടി എന്നെക്കും ഇരിക്കെണ
മെ. ആമെൻ.

അവസാനം.